

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 1-Issue : 16 THE ONLINE OFFICIAL NEWS BULLETIN 2018 APRIL


## SEASON OF RESURRECTION ഉയിർപ്പുകാലം ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪2 15<br>1st Sunday after New Sunday | ♪6 16<br>332nd Memorial of Mar Thoma II (Niranam Valiya Palli)<br>202nd Memorial of Mar Thoma VIII (Puthencavu) | ♪2 17<br>67th Memorial of "Catholicatente Ratnadeepam" Geevarghese Mar Philexinos Metropolitan (Puthencavu) | ♪6 18 | ♪2 19 | ♪6 20 | ♪2 21<br>224th Memorial Yuhanon Mar Ivanios Episcopa (Chengannur) |

### LECTIONARY

| | | | | | | | |
|---|---|---|---|---|---|---|---|
| Eve : John 21:1-14<br>Mon : John 21:15-25<br>HQ : John 21:1-14 | Exodus 14:26-31<br>Joshua 6 :9-16<br>Isaiah 63 :8-14 | Acts 13 :26-39<br>Ephesians 6 :10-24 | APR 15 | Eve : John 6:16-29<br>Mon : Mathew 14:22-33<br>HQ : Mark 2:13-22 | Exodus 40 :1-16<br>Joshua 2 :1-6<br>Isaiah 65 :1-7 | Acts 4 :8-21<br>Hebrews 3:1-13 | APR 22 |

# അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാൾ സമാപിച്ചു.



അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 5-ാം ഓർമ്മപ്പെരുന്നാൾ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ ആചരിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ മുഖ്യകാർമ്മികനായിരുന്നു. ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ നിന്ന് ദയറായിലേക്ക് യേശുനാമ പ്രാർത്ഥനാപ്രയാണം നടന്നു.സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അനുസ്മരണ പ്രഭാഷണം നടത്തി. തുടർന്ന് കബറിങ്കൽ പ്രാർത്ഥന, ശ്ലൈഹീക വാഴ്വ് എന്നിവ നടന്നു. വി. കുർബ്ബാനയ്ക്ക് പരിശുദ്ധ കാതോലിക്കാ ബാവാ നേതൃത്വം വഹിച്ചു. അഭിവന്ദ്യ മെത്രാപ്പോലീത്താമാരും സഹകാർമ്മികരായിരുന്നു. തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും നേർച്ചവിളമ്പും നടന്നു.

## സംസ്കാരം നടത്തി




പിറവം: വെട്ടിത്തറ സെന്റ് മേരീസ് പള്ളിയിൽ തർക്കത്തെത്തുടർന്ന് അനിശ്ചിതത്വത്തിലായിരുന്ന പാറപ്പുഴ പി.ജെ. പൈലി (89) യുടെ സംസ്കാരം ഹൈക്കോടതി ഉത്തരവിനെത്തുടർന്ന് നടത്തി ഉച്ചയ്ക്ക് ഒന്നു മുതൽ വൈകിട്ട് അഞ്ചുവരെയാണ് സംസ്കാരശുശ്രൂഷയ്ക്കു ഹൈക്കോടതി സമയം അനുവദിച്ചത്. ക്രമസ

മാധാനപാലത്തിനു മുവാറ്റുപുഴ ഡിവൈഎസ്പിയെ കോടതി ചുമതലപ്പെടുത്തി. മേൽനോട്ടത്തിനായി അഭിഭാഷക കമ്മീഷനെ നിയോഗിച്ചിരുന്നു. തടസ്സമില്ലാതെ സംസ്കാര ശുശ്രൂഷകൾ നടത്താൻ അഭിഭാഷക കമ്മീഷനെ മേൽനോട്ടത്തിനു നിയോഗിക്കണമെന്ന് ആവശ്യപ്പെട്ട് ഫാ. ബിനോയ് ജോൺ സമർപ്പിച്ച ഹർജിയിലാണു ജസ്റ്റിസ് എ. ഹരിപ്രസാദിന്റെ ഉത്തരവുണ്ടായത്.

സഭാതർക്കം നിലനിന്ന പള്ളിയിൽ ഈയിടെ ഓർത്തോഡോക്സ് സഭയ്ക്ക് അനുകൂലമായി മുവാറ്റുപഴ മുൻസിഫ് കോടതിയിൽ നിന്ന് ഉത്തരവു ലഭിച്ചെങ്കിലും തർക്കം തുടരുന്നതിനിടെയായിരുന്നു. ഓർത്തോഡോക്സ് സഭാംഗമായ പൈലിയുടെ മരണം. സംസ്കാര ച്ചടങ്ങുകൾ കഴിഞ്ഞ ആറിനു നടത്താൻ തീരുമാനിച്ചിരുന്നു. എന്നാൽ, പള്ളിയിൽ ഓർത്തോഡോക്സ് ഇടവക വികാരി ഫാ. ബിനോയി പ്രവേശിക്കുന്നതു യാക്കോബായുടെ സഭാംഗങ്ങൾ എതിർത്തതോടെ പ്രതിസന്ധിയായി. ആറിനു സംസ്കാര ശുശ്രൂഷയ്ക്കായി എത്തിയെങ്കിലും പള്ളി തുറന്നു നൽകില്ലെന്നു യാക്കോബായ സഭാംഗങ്ങൾ ശഠിച്ചതോടെ മൃതദേഹവുമായി തിരികെ പോകുകയായിരുന്നു. വീണ്ടും മുൻസിഫ് കോടതിയെ സമീപിച്ച് സംസ്കാരത്തിന് അനുമതി നേടിയിരുന്നു. തുടർന്ന് ആർഡിഒ എസ്. ഷാജഹാന്റെ നേതൃത്വത്തിൽ നടന്ന ചർച്ചയിൽ ഞായറാഴ്ച വൈകിട്ട് നാലു മുതൽ ഒരു മണിക്കൂർ സമയം സംസ്കാര ശുശ്രൂഷയ്ക്കായി പള്ളി തുറന്നു നൽകാമെന്നു നിർദേശമുണ്ടായി. എന്നാൽ, മതിയായ സമയം ലഭിച്ചില്ലെന്നു ചൂണ്ടിക്കാട്ടി ബന്ധുക്കളും ഓർത്തഡോക്സ് വിഭാഗവും ഈ നിർദ്ദേശം അംഗീകരിച്ചില്ല. തുടർന്നാണ് ഹൈക്കോടതിയെ സമീപിച്ചത്.




H.G.Dr.Geevarghese Mar Yulios
Media Department
President-MOSC

**ഓർമ്മപ്പെടുത്തലുകൾ**

## പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ

ഞാൻ ക്രിസ്തുവിനോടൊന്നിച്ച് ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു' എന്ന് ഗലാത്യരോട് അവകാശപ്പെട്ട അനുഭവത്തിലേക്കാണ് ഉയിർപ്പുകാലത്തിലെ ആരാധനകൾ നമ്മെ വളർത്തേണ്ടത്. യേശു ക്രിസ്തുവിനെ ക്രൂശിക്കപ്പെട്ടവനായി വലിയ നോമ്പുകാലം നമ്മുടെ വിശ്വാസക്കണ്ണുകൾക്കു മുമ്പിൽ വരച്ചുകാട്ടി. ഇനിയും നമ്മെ ക്ഷുദ്രം ചെയ്തു മയക്കുവാൻ ആരെങ്കിലും ശ്രമിച്ചാൽ അതിനെ വിഫലമാക്കുവാനുള്ള ഊർജ്ജം ഉയിർത്തെഴുന്നേൽപ്പിനെപ്പറ്റിയുള്ള ബോധ്യം നമുക്ക് നൽകുന്നു. വരുവാനുള്ള ലോകത്തിലെ പുതിയ ജീവനായി നോക്കിപ്പാർത്തിരിക്കുന്ന പ്രത്യാശ ക്രൈസ്തവജീവിതത്തെ അർത്ഥപൂർണ്ണവും ലക്ഷ്യപൂർണ്ണവുമാക്കുന്നു.

മനുഷ്യരുടെ ഇടയിലെ ഉച്ചനീചത്വങ്ങളുടെ അതിർവരമ്പുകൾ ക്രിസ്തു നിഷേധിക്കുന്നു. യാതൊരു കാരണത്താലും മനുഷ്യനെ അധഃസ്ഥിതനെന്ന് മുദ്ര കുത്തുവാൻ സമ്മതിക്കാത്ത ക്രിസ്തുമതദർശനം നാം സമൂഹത്തിന് നൽകണം. 1811-ലെ മലയാളം ബൈബിൾ വിവർത്തനത്തിലൂടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ തുടങ്ങിയവർ ഈ ദർശനമാണ് മലയാളിക്ക് നൽകിയത്. കേരളം വായിച്ച ആദ്യത്തെ ദർശനസംഹിതയായിരുന്നു ബൈബിൾ പുതിയനിയമം. അനിവാര്യമായും അത് കേരളത്തെ അനിഷേധ്യമായ നവോത്ഥാന പദ്ധതിയിലേക്ക് ഉപനയിച്ചു. കേരളത്തിലെ എല്ലാ നവോത്ഥാന സംരംഭങ്ങളും 1811-ന് ശേഷം ആരംഭിച്ചവയാണ്. സമസ്ത മേഖലകളിലേക്കും വ്യാപിച്ചുകൊണ്ടിരിക്കുന്ന ബൈബിൾ ദർശനം നമ്മിലൂടെയാണ് സമകാല തലമുറ ഗ്രഹിക്കേണ്ടത്. പൂർണ്ണമായ ഒരു പൊളിച്ചെഴുത്തിലേക്ക് നമ്മുടെ കാഴ്ചപ്പാടുകളെ നയിച്ചുണർത്തുവാൻ ഉയിർപ്പിന്റെ സന്ദേശത്തിന് കഴിയും.

# ക്യംതായ്ക്ക് ശേഷം രണ്ടാം ഞായർ

## (യോഹ 21:!–14)

*വേദനാദം–15*


ഫാ.മാത്യു വർഗീസ് കുളങ്ങാട്ടിൽ

തിബര്യോസ് തീരത്തെ വേദഭൂമിക വാചാലമായത് ക്രിസ്തുസാന്നിദ്ധ്യം ഒന്നുകൊണ്ട് മാത്രമാണ്. ഉത്ഥിതനായ യേശു തിരിച്ചറിയപ്പെടാതെ പോയതെന്തായിരിക്കും? മാഗ്ദലമറിയം യേശുവിനെ തോട്ടക്കാരനായും (യോഹ 20:15)എമ്മാവൂസ് യാത്രികർ തന്നെ സഹയാത്രികനായും(വി.ലൂക്കോ 24:116,17) വിചാരിക്കുന്നതായി തിരുവെഴുത്തുകൾ!. യേശു ഉയർത്തേഴുന്നേറ്റപ്പോൾ താൻ ധരിച്ച മഹത്വം മറ്റുള്ളവർ തന്നെ തിരിച്ചറിയുന്നതിനും അസാധ്യമാക്കി തീർത്തു. ആലങ്കാരികമായ മറ്റൊരു വ്യാഖ്യാനവും ഈ സംഭവത്തെ അർത്ഥവത്താക്കുന്നുണ്ട്. ചില ഉൾകാഴ്ച്ചകളുടെ വഴിവെളിച്ചത്തിലേക്ക്...

1.തീരത്തെ ഗുരുവും തിരകളിലെ ശിഷ്യന്മാരും ഗുരുക്കന്മാർ തീരത്തും ശിഷ്യർ തിരകളിലും ആയിരിക്കുന്നത് ഒരു വൈജ്ഞാനീക യാഥാർത്ഥ്യമാണ്. തിരകളിൽ അകപ്പെട്ടുപോയവരുടെ സ്വപ്നം തീരമാണ്. നിരാശയും ജീവിതഭാരങ്ങളുമാകുന്ന തിരകളിൽ പെട്ടുപോയവരാണ് ശിഷ്യർ. നോമ്പിലെ വ്യാഴാഴ്ച്ച നമസ്ക്കാരത്തിൽ 'ലൗകീകർ തിരമാലകളെക്കാൾ ഇളകുന്നുവെന്ന്' പാടുന്നത് ശ്രദ്ധിക്കുക. തിരമാലകളെക്കാൾ ഇളകുന്ന ജീവിതത്തിന് യോനാ ഉദാഹരണമാണല്ലോ.

തീരം സമയത്തെയും, നിത്യതയെയും കുറിക്കുന്നു. തിരമാലകളിൽ പോരാടുന്നവർ, സ്വർഗ്ഗീയമായ അപ്പത്തെ ഭക്ഷിക്കുന്നതിലേക്ക് നടത്തിയ പോരാട്ടം ശ്രദ്ധേയമാണ്. സ്വർഗ്ഗീയ അപ്പം ഭക്ഷിക്കുവാൻ പോരാട്ടം ആവശ്യമാണ്. നമ്മുടെ ദൈവം ചരിത്രത്തിലെ ദൈവമാണ്. യേശു അലമാലകളിൽ അദ്ധ്വാനിക്കുന്നവരെ കാണുകയും അവരെ സഹായിക്കുകയും ചെയ്യുന്നത് പോലെ, വർത്തമാനകാലത്തും അവൻ നമ്മെ ഈ പോരാട്ടങ്ങളിൽ ശക്തീകരിച്ചുകൊണ്ടിരിക്കുകയാണ്. മനുഷ്യന്റെ അദ്ധ്വാനത്തെ വിലമതിക്കുന്ന യേശുവിനെ സുവിശേഷങ്ങളിൽ മുമ്പും കണുന്നുണ്ട്.

ലോകത്തിന്റെ കടുത്ത തിരകളിൽ ക്ഷീണിച്ചവരെ വീണ്ടും നാം കാണുക, തീരത്തെ ത്രോണോസിനരുകിലാണ്. അവിടെ തീക്കനൽ കൂട്ടി, അപ്പവും മീനും ഒരുക്കി, ഒടുവിൽ നാം ദർശിക്കേണ്ട സ്നേഹനാഥൻ കാത്തിരിക്കുന്നു. മാത്രമല്ല മുമ്പ് അവിടുന്ന് വർദ്ധിപ്പിച്ചതു അപ്പവും മീനും തന്നെയായിരുന്നല്ലോ. നിത്യരാജ്യത്തിന്റെ സമൃദ്ധിയും ഇവിടെ സൂചിപ്പിക്കപ്പെടുന്നുവെന്ന് അർത്ഥം. അവിടെ മുമ്പ് പിടിച്ച മീനും ഇപ്പോൾ പിടിച്ചതിൽ നിന്നും കൊണ്ട് വരുന്നതും ഉണ്ട്. ഇത് പഴയനിയമസഭയെയും പുതിയനിയമ സമൂഹത്തെയും സൂചിപ്പിക്കുന്നു. ലോകത്തിന്റെ തിരകളിൽ ആയിരിക്കുമ്പോൾ തീരത്ത് അവനുണ്ട് എന്ന ചിന്ത ജീവിതസമരത്തിൽ എത്ര ആശ്വാസകരമാണ്.

2.ജ്വലിക്കുന്ന കനൽ ഉപജീവനത്തിന് മാർഗ്ഗം തിരഞ്ഞ് കടലിലദ്ധ്വാനിക്കുന്നവർ തീരത്തെ തീക്കനലിലേക്കെത്തുന്ന കാഴ്ച്ച നാമിവിടെ കാണുന്നു. ലോകത്തിന്റെ കടലിൽ നിന്നും കരയിലെ കനലിനരുകിലേക്ക് പ്രവേശിക്കുന്നത് പല മാനങ്ങളിൽ നമുക്ക് കാണാനാകും. ലോകത്തിന്റെ ഓളങ്ങളിൽ നിന്ന് സ്രഷ്ടവിന്റെ പക്കലേക്കുള്ള മടക്കം പലവിധത്തിലാണ്. (1)വി. പത്രോസ് ശ്ലീഹായെപൊലെ തിരമാലകളോട് പൊരുതിയോ. അതല്ലെങ്കിൽ മറ്റു (2)കൂട്ട് ശ്ലീഹന്മാരെ പൊലെ പടകിൽ തന്നെയിരുന്നോ ആകാം അത്. പടകിൽ നിന്നിറങ്ങുമ്പോൾ കാണുന്ന ഹൃദയഹാരിയായ കാഴ്ച്ച തീരത്ത് കൂട്ടിയിരിക്കുന്ന തീയും ഒരുക്ക് വെച്ചിരിക്കുന്ന അപ്പവുമായി യേശു കാത്തിരിക്കുന്നതാണ്. നമ്മിൽ നിന്ന് ആത്മാവ് വേർപെടു

മ്പോൾ സന്തോഷത്തിലേക്ക് മാറ്റപ്പെടുന്നതിന്റെ സൂചനയാണിത്. കാത്തിരിക്കുന്നവനരുകിലേക്ക് നാം ചെല്ലുന്നത് എത്ര സന്തോഷകരമായിരിക്കും.

3.സമ്പന്നതയുടെ രക്ഷാതീരം തീരം സമ്പന്നമാകുന്നത് ചാകരയുണ്ടാകുമ്പോഴാണ് എന്നല്ലേ നാം കേട്ടിട്ടുള്ളത്? എന്നാൽ തിബര്യോസ് തടാകത്തിന്റെ തീരം സമ്പന്നമാകുന്നത് മീൻപിടുത്തക്കാർ നിമിത്തമല്ല; പ്രത്യുത മനുഷ്യരെ പിടിക്കുന്നവൻ നിമിത്തമാണ്. 153 മത്സ്യങ്ങളെ പിടിച്ചതിനെ കുറിച്ച് വി.ജറോം എഴുതിയിട്ടുള്ളത് നമുക്കോർമ്മയുണ്ടാകും; അക്കാലത്തെ ചിന്താഗതിയനുസരിച്ച് ഗലീലാ കടലിലെ എല്ലാജാതി മത്സ്യങ്ങളുടെയും എണ്ണമത്രേ അത്! സമഗ്രമായ മനുഷ്യരുടെ രക്ഷകവചമായിരുന്നു മശിഹായുടെ രക്ഷാവലയെന്നർത്ഥം.

മശിഹാ വിരുന്നൂട്ടുന്ന ഈ തീരം സമ്പന്നതയുടെ പ്രതീകമാവുന്നത് അവിടെ വിദഗ്ദ്ധ ശിൽപ്പികളായ ശിഷ്യസമൂഹത്തെ ആ തീരത്തേക്ക് അടുപ്പിച്ചത് മൂലമാണ്. കാരണം ലോകത്തിന് സുവിശേഷത്തിന്റെ നദികളാവേണ്ട ഉറവകളായിരുന്നു അപ്പോസ്തോലിക സമൂഹം. ലോകത്തിന് വിമോചനത്തിന്റെ തൂണുകളായി മാറുന്ന അവരെ ചേർത്തുപിടിക്കുന്നതിലൂടെയാണ് രക്ഷാതീരം ശക്തിപ്പെടുന്നത്. സഭയുടെ കരുത്ത് അതിന് തൂണുകളാവുന്നവരും,സുവിശേഷവാഹികളായി തീരേണ്ടവരുമാണ്. വിവിധ തലങ്ങളിൽ ലോകത്തിന്റെ അലമാലകളിൽ നഷ്ടപ്പെട്ടവരെ ചേർത്ത് നിർത്തുവാൻ നമുക്ക് സാധിക്കുമ്പോൾ സഭ സമ്പന്നമാകും. അണച്ച്പിടിക്കേണ്ടവർ അകറ്റിനിർത്തുമ്പോൾ പല വ്യക്തിഗത സംഭാവനകളും നമുക്ക് നഷ്ടപ്പെടുന്നുണ്ട്. സഭയുടെ പ്രേക്ഷിതദൗത്യത്തിൽ ഇത് നമുക്ക് മാതൃകയാവേണ്ടതല്ലേ?

5.നിങ്ങൾ പിടിച്ചവയിൽ ചിലത്... ഒന്നും തന്നെ തന്റെ സൃഷ്ടികളായ നമ്മിൽ നിന്ന് അവിടുത്തേക്ക് ആവശ്യമായിരുന്നില്ല. 'ഇപ്പോൾ പിടിച്ച മീനുകളിൽ ചിലതു കൊണ്ട് വരികായെന്ന' യേശുവിന്റെ ആഹ്വാനം നമ്മിൽ നടുക്കം ഉളവാക്കുന്നില്ലേ? ഇതുവരെ ഈ തീരത്ത് നമ്മെ കാത്തിരുന്നവന് എന്തെങ്കിലും നൽകുവാനുണ്ടോ? അവന്റെ കാത്തിരുപ്പ് മുൻപെ പിടിച്ച മീനും അപ്പവും ഒരുക്കിവെച്ചു കൊണ്ടായിരുന്നു; പഴയനിയമ കാലമാണത്. അതിനോട് ചേർക്കപ്പെടേണ്ട പുതിയനിയമ സമൂഹത്തെ അവിടുന്ന് കാത്തിരിക്കുന്നു. അവന്റെ ചോദ്യത്തിന് പ്രതിവചിച്ചാലുള്ള നേട്ടവും നിരാകരിച്ചാലുള്ള ദോഷവും നമുക്കായിരിക്കുമല്ലോ!

താലന്തുകൾ കുഴിച്ചിടപ്പെട്ടൊരു സമൂഹമായി നാം തീർന്നാൽ എങ്ങിനെ നാം സുവിശേഷദൗത്യം നിർവ്വഹിക്കും.നമ്മുടെ സംഭാവനകളിൽ ചിലത് ദൈവം ആവശ്യപ്പെടുന്നുണ്ട് . ആവശ്യക്കാർക്കായി അപ്പം വർദ്ധിപ്പിക്കുന്ന അത്ഭുതമാണ് നമ്മുടെ എല്ലാ ജീവിതവ്യാപരങ്ങളും. അങ്ങിനെയെങ്കിൽ നിങ്ങളുടെ കഠിനമായ അദ്ധ്വാനത്തിന്റെ ആദ്യഫലവുമായി അത്യുന്നതന്റെ ബലിപീഠത്തിനരുകിലെത്താമോ? ഹാബേൽ കുഞ്ഞാടുമായി ദൈവസന്നിധിയിൽ എത്തിയത് പോലെ. ലഭിച്ചതും ലഭിക്കേണ്ടതുമായ താലന്തുകളുടെ വരവ് -ചിലവുകൾ നോക്കുന്ന ന്യായവിധിയുടെ ഓഡിറ്റുദിനത്തിനായി ഒരുങ്ങുവാൻ ഇത് മുഖാന്തിരമാകട്ടെ.

## COMMING EVENTS

# പെരുന്നാളുകൾ

- കടമ്പനാട് പള്ളി ഏപ്രിൽ 15-23
- പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഏപ്രിൽ 16, 17
- കടമ്പനാട് സെന്റ് തോമസ് കത്തീഡ്രൽ ഏപ്രിൽ 15-23
- കാരിച്ചാൽ പള്ളി ഏപ്രിൽ17-മെയ് 7
- പുതുപ്പള്ളി സെന്റ് ജോർജ്ജ് പള്ളി ഏപ്രിൽ 28-മെയ് 7
- തുമ്പമൺ സെന്റ് ജോർജ്ജ് വലിയപള്ളി ഏപ്രിൽ 29-മെയ് 7
- കുളനട സെന്റ് ജോർജ്ജ് ചാപ്പൽ മെയ് 13-14

## JACOBITE LEADERS LIKELY TO FACE CONTEMPT ACTION

Kochi: The high court asked its registry to consider whether contempt of court action is required against leaders of Jacobite faction of Syrian Orthodox Church. Justice Kemal Pasha referred a letter received by him along with news reports about the statements made by Jacobite faction leaders at the Faith Declaration Meetand Patriarch Day celebrations held at Jawaharlal Nehru Stadium at Ka-loor here in February. As per news reports, the leaders had declared that they would not hand over any church to the Orthodox faction under any circumstance. The SC had held in July that the Orthodox faction has the right to conduct administration and prayers in accordance with a!934 constitution of the Malankara Association.

---

## Gulf edition of Malankara Sabha likely to be launched this year



AHMEDABAD/MUSCAT: His Grace Dr. Geevarghese Mar Yulios, Metropolitan, Indian Orthodox Diocese of Ahmedabad, has said that the biggest challenge faced by Indian (Malankara) Orthodox Church was 'false news and internet trolling' on social media sites concerning the Church. Mar Yulios who heads the Media Department of MOSC and chairperson of Orthodox TV has expressed his deep concern about fake news (a type of yellow journalism) or propaganda which deliberately misinforms the faithful mainly via broadcast news media or online social media. This sort of 'fabricated news,' the Metropolitan points, does much harm and discord among the community and calls for an end to this deliberate misinformation or hoaxes. The Metropolitan who also discussed the issue of media-related cyber cases was assured of the matter being addressed by a separate department. Mar Yulios said this during an interview with this OCP Chief Editor and Correspondent during his recent Lenten visit to the Sultanate of Oman where His Grace led Lenten retreats at several congregations. After taking charge, Mar Yulios has revived the official Malankara online news bulletin making it a weekly edition. Each issue of the online news bulletin focuses on weekly calendar of events, church feasts, memorials, religious meaning of each period, Gospel readings, liturgical lectionary and news of MOSC.

"The faithful cannot really blame that they were not privileged to be unaware of Orthodoxy and hence deviated to charismatic movements or worships or incline towards sectarian beliefs and blind faith. The church news bulletin will stem this and avoid deviations from false propaganda being promoted," Mar Yulios pointed out. Mar Yulios further revealed that the long delayed plans of the Gulf edition for Malankara Sabha has not been halted but instead will be initiated at the earliest.

Though the idea was welcomed by the diaspora from the outside Kerala region in the Gulf, the edition has not received the momentum it desired. "We can go ahead provided we develop a system in place since

earlier the faithful were skeptical of the contents and as such we find no barriers in launching it sooner…..” In a bid to dissuade the faithful from negative use of cyber media and mobile phones, MOSC had introduced ‘cyber fast’ as an innovative idea. The faithful had positively responded to the call in 2015 onward which still continues. The 24-hour cyber fast is observed from the evening of Maundy Thursday till Good Friday. Mar Yulios also agreed to pursue efforts to revive the now defunct Indian Orthodox Herald, the online edition in English and Malayalam from US. His Grace will try and initiate talks with Fr. Shebaly, Editor-In-Charge, orthodoxherald.com, during his forthcoming visit to the United States and Canada in May-July. “The Herald can probably be revived after talks and we can think of tie-up with the Malankara Sabha towards having an English and e-edition,” Mar Yulios added

St.Thomas Orthodox Cathedral, Dubai
സുവർണ്ണ ജൂബിലി നിറവിൽ
CHARITY PROJECT 2018

ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ സുവർണ്ണ ജൂബിലി വർഷമായ 2018–ൽ നടത്തപ്പെടുന്ന ജീവകാരുണ്യ പദ്ധതിയിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു.

**പാർപ്പിടം**
നിർധനരായ ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് 5 ലക്ഷം രൂപ ചിലവിൽ 10 ഭവനങ്ങൾ 500 ചതുരശ്ര അടി അളവിൽ നിർമ്മിച്ച് നൽകുന്നു.

**പ്രകാശം**
നിർധനരായ മാതാപിതാക്കളുടെ 250 കുട്ടികൾക്ക് ഒരു വർഷത്തെ വിദ്യാഭ്യാസ സഹായം നൽകുന്നു.

**ആശ്രയം**
എയിഡ്സ് ബാധിതരായ മാതാപിതാക്കളുടെ 10 പെൺകുട്ടികളുടെ വിവാഹം ബാംഗ്ലൂർ ദയാഭവനിൽ നടത്തിക്കൊടുക്കുന്നു.

**പാർപ്പിടം പദ്ധതിയിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു**

നിബന്ധനകൾ
- പരിഗണനാർഹമായ യോഗ്യതകളും സാമ്പത്തിക സ്ഥിതിയും വെളിപ്പെടുത്തുന്ന അപേക്ഷ.
- അപേക്ഷകന് ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി സ്വന്തം പേരിൽ ഉണ്ടായിരിക്കണം.
- ആധാരം കൈവശം ഉണ്ടായിരിക്കണം. ലോണോ മറ്റ് ബാധ്യതകളോ ഉണ്ടാകുവാൻ പാടില്ല.
- ആധാരം അതാത് ഇടവക വികാരിമാർ പരിശോധിച്ച് സാക്ഷ്യപ്പെടുത്തിയ പകർപ്പും, കരം അടച്ച രസീതും, ഇപ്പോൾ താമസിക്കുന്ന വീടിന്റെ ഫോട്ടോയും, വികാരിയുടെ ശുപാർശ കത്തും അപേക്ഷയോടൊപ്പം അയയ്ക്കുക.
- അപേക്ഷ തിരഞ്ഞെടുക്കപ്പെട്ടാൽ നിർമ്മാണ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാമെന്ന വികാരി, സെക്രട്ടറി, ട്രസ്റ്റി എന്നിവർ ചേർന്നുള്ള സമ്മതപത്രവും അപേക്ഷയോടൊപ്പം അയയ്ക്കുക.
- അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി **2018 മെയ് 31.**

**അപേക്ഷകൾ അയയ്ക്കേണ്ട വിലാസം**

The Vicar
St. Thomas Orthodox Cathedral
P.O. Box : 2563
Dubai, UAE

## രജത ജൂബിലി ആഘോഷങ്ങൾ ആരംഭിച്ചു



പഴഞ്ഞി: മാർ ബസേലിയോസ് എൽപി സ്കൂളിന്റെ ഒരുവർഷം നീണ്ടുനിൽക്കുന്ന ശതോത്തര രജത ജൂബിലിയാഘോഷം ഡോ. സിറിയക് തോമസ് ഉദ്ഘാടനം ചെയ്തു. ഫാ. ജോസഫ് ചെറുവത്തൂർ അധ്യക്ഷത വഹിച്ചു. എഇഒ പി. സച്ചിദാനന്ദൻ, ബിപിഒ ജോൺ ബി. പുലിക്കോട്ടിൽ, കാട്ടകാമ്പാൽ പഞ്ചായത്ത് പ്രസിഡന്റ് സി. കെ. സദാനന്ദൻ, വൈസ് പ്രസിഡന്റ് സുജിനി ബാബുജി, ഫാ. ഗീവർഗീസ് വർഗീസ്, ബിനോയ് മാത്യു, ടിങ്കിൾ ജയപ്രകാശ്, പ്രധാന അധ്യാപകൻ ജിബ്ലസ് ജോർജ്, പിടിഎ പ്രസിഡന്റ് എ. സെഡ്. സ്കറിയ, വി.വി. രാജൻ എന്നിവർ പ്രസംഗിച്ചു.

## ആറാം മാർത്തോമ്മാ അവാർഡ് ബെന്യാമിന്



കോട്ടയം: പുത്തൻകാവ് സന്റ് മേരീസ് കത്തീഡ്രൽ സ്ഥാപകനായ ആറാം മാർത്തോമ്മാ എന്നറിയപ്പെടുന്ന വലിയ മാർ ദിവന്നാസിയോസിന്റെ സ്മരണയ്ക്കായി ഏർപ്പെടുത്തിയ ‘ആറാം മാർത്തോമ്മാ പുരസ്കാരം (25000രൂപ)’ സാഹിത്യകാരൻ ബെന്യാമിന് 17നു കത്തീഡ്രലിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സമ്മാനിക്കും.

# മലങ്കര മെത്രാപ്പോലീത്തമാരുടെയും മാർ പീലക്സിനോസിന്റെയും ഓർമപ്പെരുന്നാൾ 16നും 17നും

ചെങ്ങന്നൂർ: പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന ആറാം മാർത്തോമ്മാ, എട്ടാം മാർത്തോമ്മാ, കാതോലിക്കേറ്റ് രത്നദീപം പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് എന്നിവരുടെ സംയുക്ത ഓർമപ്പെരുന്നാൾ 16,17 തീയതികളിൽ ആചരിക്കും. 15ന് 6.30.നു മാർ പീലക്സിനോസിന്റെ കബറിടത്തിൽ അഖണ്ഡ പ്രാർത്ഥന. ഡൽഹി ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദി മെത്രയോസ് നേതൃത്വം നൽകും. പതിനാറിന് 4ന് ബഥേൽ മാർ ഗ്രിഗോറിയോസ് അരമന പള്ളിയിൽ നിന്നു റാസ ആരംഭിച്ചു കത്തീഡ്രലിൽ എത്തിച്ചേരും. വിവിധ പള്ളികളിൽ നിന്നുള്ള പദയാത്രസംഘങ്ങൾക്കു കത്തീഡ്രലിൽ സ്വീകരണം നൽകും. തുടർന്നു തീർഥാടക സംഗമം സീനിയർ മെത്രാപ്പോലീത്ത തോമസ് മാർ അത്തനാസിയോസ് ഉദ്ഘാടനം ചെയ്യും. ഫാ. ഷാജി മാത്യൂസ് (ഡൽഹി) മാർ പീലക്സിനോസ് അനുസ്മരണ പ്രഭാഷണം നടത്തും.

പ്രധാന പെരുന്നാൾ ദിനമായ 17നു രാവിലെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കും. തുടർന്നു നേർച്ചവിളമ്പ്. 11നു പിതാക്കന്മാരുടെ അനുസ്മരണ സമ്മേളനവും ആറാം മാർത്തോമ്മാ അവാർഡ് ദാനവും നടക്കും. തോമസ് മാർ അത്താനാസിയോസ് അധ്യക്ഷത വഹിക്കും. സമൂഹസദ്യയോടെ പെരുന്നാൾ സമാപിക്കും.

# ഓസ്ട്രേലിയയിൽ ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തം ദേവാലയം ഒരുങ്ങുന്നു.



അഡലൈഡ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവകയ്ക്ക് സ്വന്തം ദേവാലയം ഒരുങ്ങുന്നു. 1.23 ഏക്കർ സ്ഥലത്ത് ദേവാലയവും അനുബന്ധ സൗകര്യങ്ങളും ചേർത്താണ് അഡലൈഡ് മലയാളി സമൂഹത്തിന്റെ സ്വന്തമായ ആദ്യ ദേവാലയം എന്ന സ്വപ്നം സാക്ഷാത്ക്കരിക്കപ്പെടുന്നത്. 2007ൽ ഭദ്രാസനാധിപനായിരുന്ന ഡോ.യാക്കൂബ് മാർ ഐറേനിയസിന്റെ അനുവാദത്തോടെ മെൽബൺ കത്തീഡ്രൽ വികാരിയായിരുന്ന ജോസഫ് തളിയപറമ്പിൽ കോർ-എപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിലാണ് അഡലൈഡിൽ ആരാധന ആരംഭിച്ചത്. 2017 ഓഗസ്റ്റിൽ അഡലൈഡ് ഇടവകയുടെ വികാരിയായി ഫാ.അനീഷ്.കെ.സാമിനെ മദ്രാസ് ഭദ്രാസനാധിപൻ ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ് നിയമിക്കുകയും മാനേജിങ്ങ് കമ്മറ്റിയുടെയും ബിൽഡിങ്ങ് കമ്മറ്റിയുടെയും പ്രയത്നത്താൽ സ്വന്തം ദേവാലയം എന്ന സ്വപ്നം പൂർത്തീകരിച്ചു വരുന്നു.



ഫാ.ജെയ്ക്കബ് കുര്യനെ (സെമിനാരി മുൻ പ്രിൻസിപ്പൽ) പരി.ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ സണ്ടേസ്കൂൾ ഡയറക്ടർ ജനറലായി നിയമിച്ചു.

## ഓർത്തഡോക്സ് സഭയ്ക്ക് ഗൾഫ് മേഘലയിൽ പുതിയ ഒരു കോൺഗ്രിഗേഷൻ

യു.എ.ഇ യുടെ പടിഞ്ഞാറൻ പ്രദേശമായ ബെദ സായീദ് കേന്ദ്രമാക്കി പുതിയ ഒരു കോൺഗ്രിഗേഷൻ രൂപീകരിക്കപ്പെടുന്നു. അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ കീഴിൽ പ്രവർത്തിച്ചുവരുന്ന സെന്റ് ജോൺസ് ദി ബാപ്റ്റിസ്റ്റ് എന്ന കോൺഗ്രിഗേഷൻ വിഭജിച്ചാണ് പുതിയ കോൺഗ്രിഗേഷൻ രൂപീകരിക്കുന്നത്. ഇന്ത്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാശ്ലീഹായുടെ നാമത്തിലാണ് കോൺഗ്രിഗേഷൻ രൂപീകരിക്കപ്പെടുന്നത്. പുണ്യശ്ലോകനായ പാമ്പാടി തിരുമേനിയുടെ പെരുന്നാൾ ശുശ്രൂഷകളോടനുബന്ധിച്ച് ഇടവക മെത്രാപ്പോലീത്താകൂടിയായ യാക്കോബ് മാർ ഏലിയാസാണ് പുതിയ കോൺഗ്രിഗേഷൻ പ്രഖ്യാപിച്ചത്. ഓർത്തഡോക്സ് സഭയിൽ 7 വർഷം മുൻപ് രൂപംകൊണ്ട ബ്രഹ്മവാർ ഭദ്രാസനത്തിൽ ഉൾപ്പെട്ടതാണ് അബുദാബി സെന്റ് ജോർജ്ജ് കത്തീഡ്രൽ.

## സുപ്രീം കോടതി ഹർജികൾ തള്ളി

മുടവൂർ പള്ളിക്കെതിരെ വിഘടിത വിഭാഗം നൽകിയ SLP(C) No. 5432/2018, SLP(C) No. 5614/2018 എന്നീ നമ്പറുകളിലായി നൽകിയ രണ്ട് ഹർജികളും ബഹു.സുപ്രീം കോടതി തള്ളി ഉത്തരവായി. മുൻസിഫ് കോടതിക്ക് ഈ കേസ് കേൾക്കാൻ അധികാരം ഇല്ല എന്ന വാദം ഉന്നയിച്ചാണ് വിഘടിത വിഭാഗം കോടതിയെ സമീപിച്ചിരുന്നത്.

## അപേക്ഷകൾ ക്ഷണിക്കുന്നു.

എസ്.എസ്.എൽ.സി പാസായ 40 വയസ്സിനു മുകളിൽ പ്രായമുള്ള ഓർത്തഡോക്സ് വിശ്വാസികൾക്ക് മുൻഗണന. സെക്യൂരിറ്റി ജോലിയിലും ക്ലീനിങ്ങ് ജോലിയിലും താൽപര്യമുള്ളവരും ഇടവക നിയമങ്ങളും, ഇടവക നിയമാവലി അനുസരിച്ചുള്ള ശമ്പളവും മറ്റ് ആനുകൂല്യങ്ങളും നൽകുന്നതാണ്. താൽപര്യമുള്ള പുരുഷൻമാർ താഴെ പറയുന്ന അഡ്രസ്സിൽ അപേക്ഷകൾ അയക്കേണ്ടതാണ്. അപേക്ഷകൾ അയക്കേണ്ട അവസാന തിയ്യതി 2018 ഏപ്രിൽ 30

വികാരി
സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ച്
പി.ഒ ബോക്സ് 2229, ഷാർജ്ജ, യു.എ.ഇ

## ഓർമ്മ

ഏപ്രിൽ 16

### 2 – ാം മാർത്തോമ്മാ (.....–1686)

മാർത്തോമ്മാ ഒന്നാമനും അബ്ദുൽ ജലീൽ ഗ്രിഗോറിയോസും ചേർന്ന് 1670-ൽ ഇദ്ദേഹത്തെ നിരണത്ത് വച്ച് മെത്രാനായി വാഴിച്ചു. ഈ പകലോമറ്റം മെത്രാന്റെ ആസ്ഥാനവും നിരണം ആയിരുന്നു. കല്ലട മുത്തൻ എന്ന് അറിയപ്പെടുന്ന അന്ത്രയോസ് (1678-1686) ഇദ്ദേഹത്തിന്റെ കാലത്താണ് മലങ്കരയിലെത്തിയത്. മാർത്തോമ്മാ രണ്ടാമന്റെ കാലത്താണ് മാർ ബസ്സേലിയോസ് യൽദൊ മഫ്രിയാനയും (1685) മാർ ഈവാനി യോസും (1685-1693) മലങ്കരയിലെത്തിയത്. ഇദ്ദേഹം 1686 ഏപ്രിൽ 13-ന് നിര്യാതനായി. നിരണം പള്ളിയിൽ കബറടക്കപ്പെട്ടു.

---

ഏപ്രിൽ 16

### 8 – ാം മാർത്തോമ്മാ (......–1816)

7 -ാം മാർത്തോമ്മാ പകലോമറ്റം കുടുംബത്തിലെ അവസാനത്തെ മെത്രാൻ ആയിരുന്നു. 1809 ചിങ്ങം 1-ന് ചേർന്ന കണ്ടനാട് സുന്നഹദോസ് തയാറാക്കിയ കണ്ടനാട് യോഗതീരുമാനപ്രകാരം 8-ാം മാർത്തോമ്മായിൽ നിന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ച കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെയും കായംകുളം ഫീലിപ്പോസ് റമ്പാനെയും 8-ാം മാർത്തോമ്മായുടെ ഉപദേശകരായി നിയമിച്ചു. വട്ടിപ്പണപ്പലിശ പടിയോലയിലെ നിർദ്ദേശപ്രകാരം വൈദികരുടെ പഠിത്തവീട് പണിയാൻ ഉപയോഗിക്കണമെന്ന റമ്പാന്മാ രുടെ ഉപദേശം 8-ാം മാർത്തോമ്മാ അവഗണിച്ചത് തർക്ക ങ്ങൾക്ക് ഇടയാക്കി. പ്രശ്നങ്ങളിൽ കേണൽ മൺറോ ഇടപെട്ടു. അദ്ദേഹത്തിന്റെ സഹായത്തോടെ ലഭിച്ച വട്ടിപ്പണപ്പലിശയും മറ്റും ഉപയോഗിച്ചു തിരുവിതാംകൂർ റാണി സംഭാവനയായി നൽകിയ കോട്ടയത്തെ വിസ്തൃത ഭൂമിയിൽ ഇട്ടൂപ്പ് റമ്പാൻ വൈദികസെമിനാരിയുടെ നിർമ്മാണം ആരംഭിച്ചതിന് സഭയുടെ മുഴുവൻ പിന്തുണയും ലഭിച്ചു. മെത്രാനല്ലാത്ത ആളെ വട്ടിപ്പണപ്പലിശ ഏല്പിച്ചതിനെതിരെ 8-ാം മാർത്തോമ്മാ നൽകിയ പരാതിയെത്തുടർന്ന് ഇട്ടൂപ്പ് റമ്പാൻ മലങ്കര പള്ളിയോഗത്തിന്റെ തെരഞ്ഞെടുപ്പും റസിഡണ്ടിന്റെ ഉപദേശവും അനുസരിച്ച് തൊഴിയൂരിന്റെ കിടങ്ങൻ ഗീവർഗ്ഗീസ് പീലക്സിനോസിൽ നിന്ന് പഴഞ്ഞി പള്ളിയിൽ വച്ച് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനം പ്രാപിച്ചു. 8-ാം മാർത്തോമ്മാ ഐപ്പ് കശ്ശീശായെ - 9-ാം മാർത്തോമ്മാ എന്ന പേരിൽ വാഴിച്ചു. 1816 ജനുവരി 22-ന് 8-ാം മാർത്തോമ്മാ നിര്യാതനായി; പുത്തൻ കാവ് പള്ളിയിൽ കബറടക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ കാലത്ത് ഇട്ടൂപ്പ് റമ്പാൻ കോട്ടയം വൈദികസെമിനാരി സ്ഥാപിച്ചു.

---

## ഓർമ്മ

ഏപ്രിൽ 17

### ഗീവറുഗീസ് മാർ പീലക്സിനോസ് പുത്തൻകാവ്

(1897–1951)

പുത്തൻകാവ് കിഴക്കേതലയ്ക്കൽ തോമസ് കത്തനാരുടെ പുത്രൻ. ജനനം 18-6-1897. സെറാമ്പൂരിൽ നിന്ന് ബി. ഡി. യും കൽക്കട്ടാ യൂണിവേഴ്സിറ്റിയിൽ നിന്ന് എം. എ. യും നേടി. ബഥനിയുടെ മാർ ഈവാനിയോസ് സഭ വിട്ടപ്പോൾ എം. എ. ക്കാരനായ ഇദ്ദേഹത്തെ വട്ടശ്ശേരിൽ തിരുമേനി പകരം കണ്ടെത്തി അദ്ദേ ഹത്തിന്റെ പിതാവിനോട് സഭയ്ക്കു വേണ്ടി ചോദിച്ചു വാങ്ങിയതാണ്. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കുണ്ടറ സെമിനാരിയിൽ വച്ച് ശെമ്മാശുപട്ടവും 1929-ൽ ഗീവർഗീസ് ദ്വിതീ യൻ കാതോലിക്കാബാവാ ഓശാന ശനി യാഴ്ച ആർത്താറ്റ് വലിയപള്ളിയിൽ വച്ച് പൂർണ്ണശെമ്മാശുപട്ടവും നൽകി. പുത്തൻകാവ് പള്ളിയിൽ വച്ച് വട്ടശ്ശേരിൽ ദീവന്നാസ്യോസ് കശ്ശീശാപട്ടം നൽകി. 1928 നവംബർ 3-ന് പരുമലയിൽ വച്ച് ഗീവറുഗ്ഗീസ് കക റമ്പാൻ സ്ഥാനവും 1930 നവംബർ 2-ന് പരുമലയിൽ വച്ച് മാർ പീലക്സീനോസ് എന്ന പേരിൽ മെത്രാൻ സ്ഥാനവും നൽകി. 1934 ജൂൺ 1-ന് മെത്രാപ്പോലീത്താ സ്ഥാനം നൽകി. തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതല നൽകി. ഭദ്രാസന ഓഫീസ് കെട്ടിടം, അരമന എന്നിവ ഉണ്ടാക്കി. കഠിനാധ്വാനിയായ ഇദ്ദേഹം മെത്രാ

ഓർമ്മ

നായ ശേഷവും ബസ് യാത്ര തുടർന്നു. മലങ്കര റീത്തുകാരുടെ അജമോഷണ പരിശ്രമങ്ങളെ പ്രതിരോധിക്കുന്നതിൽ മുൻപന്തിയിൽ നിന്നു. പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളും പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹൈസ്കൂളും അദ്ദേഹം സ്ഥാപിച്ചു. ഇരവിപേരൂർ ആശുപത്രിയും ചെങ്ങന്നൂർ ബഥേൽ ചാപ്പലും അരമനയും നിർമ്മിച്ചു. ഓതറ ദയറ, ബേസിൽ ദയറ എന്നിവയുടെ സ്ഥാപകൻ. സൺഡേസ്കൂൾ പ്രസിഡന്റ്, മിഷൻ പ്രസിഡന്റ്, കല്ലൂപ്പാറ കൺവൻഷൻ സംഘാടകൻ എന്നീ സ്ഥാനങ്ങൾ വഹിച്ചു. പത്തനംതിട്ട കോളജ് അനുവദിച്ച് കിട്ടും മുമ്പേ അന്തരിച്ചു. വാഗ്മി, സംഘാടകൻ, ആരാധനയുടെ മികവ്, സംഗീത മികവ് എന്നീ കാര്യങ്ങളിൽ ശ്രദ്ധേയൻ. കക്ഷിസമുദായ ഭേദമെന്യേ സുഹൃത്ബന്ധം വളർത്തി; നിലനിർത്തി. 1951-ന് കോട്ടയം മൂവാറ്റുപുഴ, ആലുവാ ഫെലോഷിപ്പ് ഹൗസ്, തൃശ്ശൂർ വഴി പഴഞ്ഞിയിലെത്തി അവിടെയും കുന്നംകുളത്തും കൺവൻഷൻ പ്രസംഗം നടത്തി. 1951 ഏപ്രിൽ 17-ന് മരത്തംകോട് ചാപ്പലിൽ വച്ച് നിര്യാതനായി. ഭൗതികശരീരം പുത്തൻകാവ് പള്ളിയിൽ 18-ന് കബറടക്കി. പുത്തൻകാവിൽ കൊച്ചുതിരുമേനി എന്ന് അറിയപ്പെടുന്നു.

ഏപ്രിൽ 21

## മാർ ഈവാനിയോസ്
## ചെങ്ങന്നൂർ പഴയ സുറിയാനിപള്ളി

(......-1794)

1751-ൽ വന്ന വിദേശസംഘത്തിലെ അംഗം. ഇദ്ദേഹത്തെ മലങ്കരയിലെത്തിയശേഷമാണ് മെത്രാനാക്കിയതെന്ന് ഒരു പക്ഷമുണ്ട്. ഇദ്ദേഹവും കൂടെ ചേർന്നാണ് 1770-ൽ നിരണത്തു വച്ച് 6-ാം മാർത്തോമ്മായെ ദീവന്നാസ്യോസ് എന്ന പേരിൽ അംഗീകരിച്ച് പുനരഭിഷേകം നടത്തിയത്. ശക്രള്ളാ മഫ്രിയാനയുടെയും ഗ്രീഗോറിയോസിന്റെയും കാലശേഷം ഇദ്ദേഹവും വലിയ മാർ ദീവന്നാസ്യോസും ഒന്നിച്ച് സഭാഭരണം നിർവഹിച്ചു. 1789-ൽ പുതിയകാവ് പള്ളിയിൽവച്ച് മാർ ഈവാനിയോസിന്റെയും മാർ ദീവന്നാസ്യോസിന്റെയും നേതൃത്വത്തിൽ ഒരു പള്ളി പ്രതിനിധിയോഗം ചേരുകയും ഒരു പടിയോല അംഗീകരിക്കുകയും ചെയ്തു. "പുത്തൻക്രമ നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ട് കുർബ്ബാന ചൊല്ലുകയും പെൺകെട്ടും മാമ്മൂദീസായും പഴയക്രമം നടന്നു കൊള്ളത്തക്കവിധവും" ഈ പടിയോലയിൽ നിശ്ചയം കാണുന്നു. 1794 മേടം 6-ന് ഇദ്ദേഹം സെക്രട്ടറി കായംകുളം പീലിപ്പോസ് കശ്ശീശായ്ക്കും 6-ാം മാർത്തോമ്മായുടെ അനന്തിരവൻ മാത്തൻ കത്തനാർക്കും (പിന്നീട് 7-ാം മാർത്തോമ്മാ) ചെങ്ങന്നൂർ വച്ച് റമ്പാൻ സ്ഥാനം നൽകി. അദ്ദേഹം കാട്ടുമങ്ങാട്ട് കുറിലോസിനെതിരെ നിയമനടപടി എടുക്കുവാൻ വലിയ മാർ ദീവന്നാസ്യോസിനെ പിന്തുണച്ചു. 1794 മേടം 7-ന് അദ്ദേഹം നിര്യാതനായി. ചെങ്ങന്നൂർ പള്ളിയിൽ കബറടക്കപ്പെട്ടു.



കുന്നകുരുടി കത്തീഡ്രലിലെ ഒ.വി.ബി.എസ് വിദ്യാർത്ഥികൾ ആലുവ തൃക്കുന്നത്ത് സെമിനാരി സന്ദർശിച്ചപ്പോൾ

## മസ്കറ്റ് യുജവന പ്രസ്ഥാന പ്രവർത്തനോദ്ഘാടനം

മസ്കറ്റ് : സെന്റ് തോമസ് ദേവാലയത്തിൽ വെച്ച് നടന്ന ചടങ്ങിൽ, തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനി ഭദ്രദീപം കൊളുത്തി ഉദ്ഘാടനം നിർവ്വഹിച്ചു. 'ക്രിസ്തുവിൽ വേരൂന്നി വളരുക (കൊലൊസ്ത്യർ 02:07)' എന്ന യുവജന പ്രസ്ഥാനത്തിന്റെ ഈ വർഷത്തെ ചിന്താവിഷയത്തെ ആസ്പദമാക്കി അടിയുറച്ച വിശ്വാസ വളർച്ചയിൽ യുവജനങ്ങളുടെ പങ്കിനെപ്പറ്റി തിരുമേനി വിശദീകരിക്കുകയുണ്ടായി. ഇടവക വികാരി റവ. ഫാ. ജേക്കബ് മാത്യു അധ്യക്ഷത വഹിച്ച യോഗത്തിൽ, പുതിയ അസ്സോസിയേറ്റ് വികാരിയായി ചുമതലയേറ്റ് റവ. ഫാ. ബിജോയി വർഗീസിന് യുവജന പ്രസ്ഥാനത്തിന്റെ പ്രത്യേക സ്നേഹോപഹാരം നൽകി സ്വാഗതം ചെയ്തു.

(തുടർച്ച)

## പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ 1976 – 1983

സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ
(Codified and edited)

## 1979 ജൂലൈ സുന്നഹദോസ്

3. **മൂന്നിന്മേൽ കുർബ്ബാനയും സമൂഹബലിയും:**

ദീർഘകാലമായി മലങ്കരയിൽ നടന്നുവരുന്നതും പൊതുവെ സ്വാഗതം ചെയ്തുവരുന്നതുമായ മൂന്നിന്മേൽ കുർബ്ബാന നിരുത്സാഹപ്പെടുത്തണമെന്നുള്ള അഭിപ്രായത്തോട് യോജിക്കുന്നതിനുതക്കകാരണമൊന്നും കാണുന്നില്ലെന്നും രണ്ടിന്മേലും മൂന്നിന്മേലും, അവയിൽ കൂടുതലിന്മേലും വൈദികർ ചേർന്ന് വി. കുർബ്ബാനചൊല്ലുന്ന പതിവ് സഭയിലുണ്ടെന്നും അത് സഭയുടെ അംഗീകരിക്കപ്പെട്ട സമൂഹബലിയായി ഇതേവരെ പരിഗണിക്കപ്പെട്ടിട്ടുണ്ടെന്നും ഒന്നിൽ കൂടുതൽ വൈദികർ ചേർന്ന് സമൂഹബലിയെന്ന പേരിൽ ഒറ്റ കുർബ്ബാന ചൊല്ലുന്നതും ഇപ്പോൾ ചിലടത്തെല്ലാം നടത്തിവരുന്നതുമായ രീതിക്ക് അംഗീകാരം കിട്ടിയിട്ടില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

മേല്പറഞ്ഞപ്രകാരമുള്ള സമൂഹബലി സംബന്ധിച്ച് പ. സുന്നഹോദസ് സുചിന്തിതമായി തീരുമാനമെടുക്കുന്നതുവരെ മേല്പട്ടക്കാരും പട്ടക്കാരും ആ രീതിയിലുള്ള സമൂഹബലി നടത്തരുതെന്നും തീരുമാനിച്ചു. (1980 ഫെബ്രുവരി സെഷൻ)

4. **മാതാപിതാക്കൾക്ക് അവരുടെ കുഞ്ഞുങ്ങളെ മാമോദീസാവേളയിൽ:**

1) സഭയുടെ വിശ്വാസപ്രകാരം മാമോദീസാ സഭയിലേയ്ക്കുള്ള വീണ്ടും ജനനമാകയാൽ മാമോദീസാ മുങ്ങുന്ന ആളിനെ സത്യവിശ്വാസത്തിൽ വളർത്തിക്കൊണ്ടുവരേണ്ടത് സഭയുടെ ചുമതലയാകുന്നുവെന്നും മാമോദീസാ മുങ്ങുന്ന ക്രിസ്ത്യാനികളുടെ ജനനത്തിനു മുഖാന്തിരമായിത്തീർന്നിട്ടുള്ള ക്രിസ്ത്യാനികളായ മാതാപിതാക്കാന്മാർക്ക് അക്കാരണത്താൽതന്നെ കുട്ടികളെ സത്യവിശ്വാസത്തിൽ വളർത്തിക്കൊണ്ടുവരുന്നതിന് ഉത്തരവാദിത്വമുണ്ടെങ്കിലും സഭയുടെ ചുമതല നിർവ്വഹിക്കുന്നകാര്യം രണ്ടുരു ഭദ്രമാക്കത്തക്കവണ്ണം സഭാംഗമായ മറ്റൊരാളെ തലതൊട്ടപ്പനായോ (God Father) തലതൊട്ടമ്മയായോ (God Mother) നിർത്തി ആ മദ്ധ്യസ്ഥൻ (Sponsor) കുട്ടിയെ ഏറ്റുവാങ്ങുന്ന പതിവാണു സഭയിലുള്ളതെന്നും മാതാപിതാക്കന്മാരെ അവരുടെ കുഞ്ഞുങ്ങളുടെ മാമോദീസായിൽ തലതൊടുവാൻ അനുവദിക്കുന്ന പതിവ് സഭയിലില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

2) സത്യവിശ്വാസിയല്ലാത്ത മറ്റൊരാൾ തലതൊട്ടാൽ മാമോദീസാ മുങ്ങുന്ന സ്ഥാനാർത്ഥിയെ സത്യവിശ്വാസം പഠിപ്പിക്കുന്നതിന് അയാൾക്കു കഴിയുകയില്ലാത്തതിനാൽ ഇതര സഭാംഗങ്ങളെയോ, ഇതര മതസ്ഥരെയോ, മതമില്ലാത്തവരെയോ, ദൈവവിശ്വാസമില്ലാത്തവരെയോ തലതൊടുവാൻ അനുവദിക്കാവുന്നതല്ല.

3) ഇതരമതസ്ഥരോ നാം അവരുടെ മാമോദീസാ അംഗീകരിക്കാത്ത ഇതര ക്രൈസ്തവ സമൂഹങ്ങളിൽപെട്ടവരോ നമ്മുടെ സഭയിൽ ചേർന്ന് മാമോദീസാ സ്വീകരിക്കുമ്പോഴും നമ്മുടെ സഭാംഗമായ ഒരാൾ തലതൊടുവാൻ ഉണ്ടായിരിക്കേണ്ടതാണ്.

5. **വിവാഹങ്ങൾക്കുള്ള പ്രത്യേകാനുമതി നല്കുന്നതിനെപ്പറ്റി:**

ഒഴിച്ചുകൂടാൻ പാടില്ലാത്ത അത്യാവശ്യം നിമിത്തം സാധാരണ അനുവദിക്കാത്ത ദിവസങ്ങളിൽ വിവാഹം നടത്തുന്നതിന് പ്രത്യേക അനുവാദം കൊടുക്കുന്നതിനും, വിവാഹസംബന്ധമായ ക്രമക്കേടുകളെ സംബന്ധിച്ച് തീരുമാനം ചെയ്യുന്നതിനും പ. കാതോലിക്കാബാവായ്ക്ക് അധികാരം ഉണ്ടായിരിക്കുന്നതാകുന്നു. അങ്ങനെയുള്ള വിവാഹങ്ങൾ സംബന്ധിച്ച അപേക്ഷകൾ ഇടവക വികാരിയുടെ ശുപാർശയോടുകൂടി പ. ബാവാതിരുമേനിക്ക് സമർപ്പിക്കേണ്ടതാകുന്നു.